# ഖുർആനിലെ മുഴുവൻ പ്രാർഥനകളും,ആയത്ത് നമ്പറും,സൂറത്തിന്റെ പേരും സഹിതം:-

## أدعية القرآن الكريم:

## هذه بعض الأدعية الجامعة المباركة مِن القرآن الكريم:

**(1) اهْدِنَا الصِّرَاطَ الْمُسْتَقِيمَ * صِرَاطَ الَّذِينَ أَنْعَمْتَ عَلَيْهِمْ غَيْرِ الْمَغْضُوبِ عَلَيْهِمْ وَلَا الضَّالِّينَ**

ചൊവ്വായ പാതയിൽ നീ ഞങ്ങളെ വഴി ചേർക്കേണമേ!- (അതായത്) യാതൊരു കൂട്ടരുടെ മേൽ നീ അനുഗ്രഹം ചെയ്തിരിക്കുന്നുവോ അവരുടെ പാതയിൽ, (അതെ,) കോപവിധേയരല്ലാത്തവരും, വഴിപിഴച്ചവരല്ലാത്തവരുമായ(വരുടെ പാതയിൽ).
[الفاتحة:6،7]

(2) رَبَّنَا تَقَبَّلْ مِنَّا إِنَّكَ أَنْتَ السَّمِيعُ الْعَلِيمُ

ഞങ്ങളുടെ റബ്ബേ, ഞങ്ങളിൽ നിന്ന് നീ (ഈ കർമ്മം) സ്വീകരിക്കേണമേ! നിശ്ചയമായും, നീ തന്നെയാണ് (എല്ലാം) കേൾക്കുന്നവനും, അറിയുന്നവനുമായുള്ളവൻ. [البقرة: 127]

(3) رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الْآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ

ഞങ്ങളുടെ റബ്ബേ! നീ ഞങ്ങൾക്ക് ഇഹലോകത്തിൽനന്മ

നൽകേണമേ!പരലോകത്തി
ലും നന്മ (നൽകേണമേ)!
ഞങ്ങളെ നരകശിക്ഷയിൽ
നിന്ന് കാത്ത് തരുകയും
ചെയ്യേണമേ!
[البقرة: 201]

(4) رَبَّنَا أَفْرِغْ عَلَيْنَا صَبْرًا وَثَبِّتْ أَقْدَامَنَا وَانْصُرْنَا عَلَى الْقَوْمِ الْكَافِرِينَ
ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ
മേൽ ക്ഷമ ചൊരിഞ്ഞു
തരുകയും, ഞങ്ങളുടെ
പാദങ്ങളെ ഉറപ്പിച്ചു തരുകയും

ചെയ്യണമേ!
അവിശ്വാസികൾക്കെതിരിൽ
ഞങ്ങളെ നീ
സഹായിക്കുകയും
ചെയ്യേണമേ!
[البقرة: 250]

(5) رَبَّنَا لَا تُؤَاخِذْنَا إِنْ نَسِينَا أَوْ أَخْطَأْنَا
ഞങ്ങളുടെ റബ്ബേ! ഞങ്ങൾ
മറന്നുപോകുകയോ, ഞങ്ങൾ
അബദ്ധം ചെയ്യുകയോ
ചെയ്തുവെങ്കിൽ നീ ഞങ്ങളെ

പിടികൂടരുതേ! [ശിക്ഷാ നടപടി എടുക്കരുതേ!]
[البقرة: 286]

(6) رَبَّنَا وَلَا تَحْمِلْ عَلَيْنَا إِصْرًا كَمَا حَمَلْتَهُ عَلَى الَّذِينَ مِنْ قَبْلِنَا
ഞങ്ങളുടെ റബ്ബേ! ഞങ്ങളുടെ മുമ്പുള്ളവരുടെ മേൽ നീ ചുമത്തിയതുപോലെ, ഞങ്ങളുടെ മേൽ നീ ഭാരം ചുമത്തുകയും ചെയ്യരുതേ!
[البقرة: 286]

(7) رَبَّنَا وَلَا تُحَمِّلْنَا مَا لَا طَاقَةَ لَنَا بِهِ وَاعْفُ عَنَّا وَاغْفِرْ لَنَا وَارْحَمْنَا أَنْتَ مَوْلَانَا فَانْصُرْنَا عَلَى الْقَوْمِ الْكَافِرِينَ

ഞങ്ങളുടെ റബ്ബേ! ഞങ്ങൾക്ക് സാധ്യതയില്ലാത്തത് ഞങ്ങളെ (ക്കൊണ്ട്)നീ വഹിപ്പിക്കുകയും ചെയ്യരുതേ! ഞങ്ങൾക്ക് മാപ്പ് നൽകേണമേ! ഞങ്ങൾക്ക് പൊറുത്തു തരുകയും വേണമേ! ഞങ്ങളോട് കരുണ ചെയ്യുകയും ചെയ്യേണമേ! നീ ഞങ്ങളുടെ യജമാനനാകുന്നു. ആകയാൽ,അവിശ്വാസികൾ

ക്കെതിരെ ഞങ്ങളെ നീ സഹായിക്കേണമേ! [البقرة: 286].

(8) رَبَّنَا لَا تُزِغْ قُلُوبَنَا بَعْدَ إِذْ هَدَيْتَنَا وَهَبْ لَنَا مِنْ لَدُنْكَ رَحْمَةً إِنَّكَ أَنْتَ الْوَهَّابُ

ഞങ്ങളുടെ റബ്ബേ! ഞങ്ങളെ നീ സന്മാർഗത്തിലാക്കിയ ശേഷം (വീണ്ടും) ഞങ്ങളുടെ ഹൃദയങ്ങളെ നീ തെറ്റിക്കരുതേ! ഞങ്ങൾക്ക് നിന്റെ അടുക്കൽ നിന്ന് നീ കാരുണ്യം പ്രദാനം ചെയ്യുകയും

വേണമേ! നിശ്ചയമായും, നീ തന്നെയാണ് വളരെ പ്രദാനം ചെയ്യുന്നവൻ.
[آل عمران:8]

(9) رَبَّنَا إِنَّنَا آمَنَّا فَاغْفِرْ لَنَا ذُنُوبَنَا وَقِنَا عَذَابَ النَّارِ
ഞങ്ങളുടെ റബ്ബേ! ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു .ആകയാൽ ഞങ്ങൾക്ക് ഞങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും,ഞങ്ങളെ നരക ശിക്ഷയിൽ നിന്ന്

കാത്തുതരുകയും ചെയ്യേണമേ!
[آل عمران: 16]

(10) رَبِّ هَبْ لِي مِنْ لَدُنْكَ ذُرِّيَّةً طَيِّبَةً إِنَّكَ سَمِيعُ الدُّعَاءِ
റബ്ബേ, എനിക്ക് നിന്റെ പക്കൽ നിന്ന് [നിന്റെ വകയായി] ഒരുവിശിഷ്ട സന്തതിയെ പ്രദാനം ചെയ്യണേ:- നിശ്ചയമായും, നീ പ്രാർത്ഥന കേൾക്കുന്ന [സ്വീകരിക്കുന്ന]വനാകുന്നു.

[آل عمران: 38]

(11) رَبَّنَا آمَنَّا بِمَا أَنْزَلْتَ وَاتَّبَعْنَا الرَّسُولَ فَاكْتُبْنَا مَعَ الشَّاهِدِينَ

ഞങ്ങളുടെ റബ്ബേ, നീ അവതരിപ്പിച്ചതിൽ ഞങ്ങൾ വിശ്വസിക്കുകയും, ഞങ്ങൾ റസൂലിനെ പിൻപറ്റുകയും ചെയ്തിരിക്കുന്നു. ആകയാൽ, നീ ഞങ്ങളെ സാക്ഷ്യം വഹിച്ചവരോടൊപ്പം രേഖപ്പെടുത്തേണമേ!

[آل عمران: 53]

(12) رَبَّنَا اغْفِرْ لَنَا ذُنُوبَنَا وَإِسْرَافَنَا فِي أَمْرِنَا وَثَبِّتْ أَقْدَامَنَا
وَانْصُرْنَا عَلَى الْقَوْمِ الْكَافِرِينَ

**ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ പാപങ്ങളെയും, ഞങ്ങളുടെ കാര്യത്തിൽ ഞങ്ങളുടെ അതിരു കവിയലിനെയും നീ ഞങ്ങൾക്ക് പൊറുത്ത് തരേണമേ! ഞങ്ങളുടെ കാലടികളെ (പതറാതെ) ഉറപ്പിച്ച് തരുകയും,**

അവിശ്വാസികളായ ജനങ്ങളുടെ മേൽ ഞങ്ങളെ നീ സഹായിക്കുകയും ചെയ്യേണമേ!
[آل عمران: 147]

(13) حَسْبُنَا اللَّهُ وَنِعْمَ الْوَكِيلُ
നമുക്ക് അല്ലാഹു മതി! അവൻ എത്രയോ നല്ല ഭരമേൽപിക്കപ്പെടുന്നവൻ!
[آل عمران: 173]

**(14) رَبَّنَا مَا خَلَقْتَ هَذَا بَاطِلًا سُبْحَانَكَ فَقِنَا عَذَابَ النَّارِ**

**ഞങ്ങളുടെ റബ്ബേ, ഇത് (ഒക്കെ) നീ നിരര്‍ത്ഥമായി സൃഷ്ടിച്ചിട്ടില്ല; നീ മഹാ പരിശുദ്ധന്‍! [നിനക്ക് സ്ത്രോത്രം]. അതിനാല്‍, നീ ഞങ്ങളെ നരകശിക്ഷയില്‍ നിന്ന് കാ(ത്തുരക്ഷി)ക്കണേ!**

**[آل عمران: 191]**

رَبَّنَا إِنَّنَا سَمِعْنَا مُنَادِيًا يُنَادِي لِلْإِيمَانِ أَنْ ( 15)
آمِنُوا بِرَبِّكُمْ فَآمَنَّا رَبَّنَا فَاغْفِرْ لَنَا ذُنُوبَنَا وَكَفِّرْ
عَنَّا سَيِّئَاتِنَا وَتَوَفَّنَا مَعَ الْأَبْرَارِ
ഞങ്ങളുടെ റബ്ബേ, സത്യവിശ്വാസത്തിലേക്ക് (ക്ഷണിച്ചു കൊണ്ട്) ഒരാൾ വിളിച്ചുപറയുന്നതായി ഞങ്ങൾ കേട്ടു: 'നിങ്ങൾ, നിങ്ങളുടെ റബ്ബിൽ വിശ്വസിക്കുവിൻ' എന്ന്: അങ്ങനെ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. ഞങ്ങളുടെ റബ്ബേ, അതിനാൽ, ഞങ്ങളുടെ പാപങ്ങളെ

ഞങ്ങൾക്ക് നീ പൊറുത്തു തരേണമേ! ഞങ്ങളുടെ തിന്മകളെ ഞങ്ങളിൽ നിന്ന് നീ മൂടിവെച്ച് (മാപ്പാക്കി) തരുകയും ചെയ്യേണമേ! പുണ്യവാൻമാരുടെ കൂടെ [അവരുടെ കൂട്ടത്തിലായി] ഞങ്ങളെ നീ മരിപ്പിക്കുകയും ചെയ്യേണമേ!

[آل عمران: 193]

**(16 ) رَبَّنَا وَآتِنَا مَا وَعَدْتَنَا عَلَى رُسُلِكَ وَلَا تُخْزِنَا يَوْمَ الْقِيَامَةِ إِنَّكَ لَا تُخْلِفُ الْمِيعَادَ**

ഞങ്ങളുടെ റബ്ബേ, നിന്റെ റസൂലുകളിലൂടെ നീ ഞങ്ങളോട് വാഗ്ദാനം ചെയ്തിട്ടുള്ളത് നീ ഞങ്ങൾക്ക് നൽകുകയും ചെയ്യേണമേ! ക്വിയാമത്തുനാളിൽ, ഞങ്ങളെ നീ അപമാനപ്പെടുത്തുകയും ചെയ്യരുതേ! നിശ്ചയമായും നീ, വാഗ്ദത്തം ലംഘിക്കുകയില്ല.
[آل عمران: 194]

(17) وَاجْعَلْ لَنَا مِنْ لَدُنْكَ وَلِيًّا وَاجْعَلْ لَنَا مِنْ لَدُنْكَ نَصِيرًا

നിന്റെ വകയായി , ഞങ്ങൾക്ക് ഒരു രക്ഷാകർത്താവിനെ ഏർപ്പെടുത്തിത്തരുകയും വേണമേ! നിന്റെ വകയായി ഞങ്ങൾക്ക് ഒരു സഹായകനെ ഏർപ്പെടുത്തിത്തരുകയും ചെയ്യേണമേ!
[النساء: 75]

(18) وَارْزُقْنَا وَأَنْتَ خَيْرُ الرَّازِقِينَ
ഞങ്ങൾക്ക് നീ ഉപജീവനം നൽകുകയും വേണമേ! നീ

ഉപജീവനം നൽകുന്നവരിൽ ഏറ്റം ഉത്തമനാണല്ലോ. [المائدة: 114]

(19) رَبَّنَا ظَلَمْنَا أَنْفُسَنَا وَإِنْ لَمْ تَغْفِرْ لَنَا وَتَرْحَمْنَا لَنَكُونَنَّ مِنَ الْخَاسِرِينَ

ഞങ്ങളുടെ റബ്ബേ, ഞങ്ങൾ ഞങ്ങളോട് തന്നെ അക്രമം പ്രവർത്തിച്ചു; നീ ഞങ്ങൾക്ക് പൊറുത്തു തരുകയും, ഞങ്ങളോട് കരുണ ചെയ്യുകയും ചെയ്തില്ലെങ്കിൽ, നിശ്ചയമായും ഞങ്ങൾ

നഷ്ടപ്പെട്ടവരുടെ കൂട്ടത്തിൽ പെട്ടവരായിത്തീരുകതന്നെ ചെയ്യും!'
[الأعراف: 23]

(20) رَبَّنَا افْتَحْ بَيْنَنَا وَبَيْنَ قَوْمِنَا بِالْحَقِّ وَأَنْتَ خَيْرُ الْفَاتِحِينَ
ഞങ്ങളുടെ റബ്ബേ! ഞങ്ങൾക്കും, ഞങ്ങളുടെ ജനങ്ങൾക്കുമിടയിൽ യഥാർത്ഥപ്രകാരം നീ (തീരുമാനം വരുത്തി) തുറവി നൽകേണമേ! നീ തുറവി

നൽകുന്നവരിൽ ഏറ്റവും ഉത്തമനാകുന്നു'.
[الأعراف: 89]

(21) رَبَّنَا أَفْرِغْ عَلَيْنَا صَبْرًا وَتَوَفَّنَا مُسْلِمِينَ
ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ മേൽ നീ ക്ഷമ ഒഴിച്ചു തരേണമേ! ഞങ്ങളെ `മുസ്ലിം'കളായിക്കൊണ്ട് മരിപ്പിക്കുകയും ചെയ്യേണമേ!
[الأعراف: 126]

(22) فَلَا تُشْمِتْ بِيَ الْأَعْدَاءَ وَلَا تَجْعَلْنِي مَعَ الْقَوْمِ الظَّالِمِينَ
എന്നെ (നിന്ദിച്ചു) കൊണ്ട് നീ ശത്രുക്കളെ സന്തോഷപ്പെടുത്തരുതേ! എന്നെ നീ (ഈ) അക്രമികളോടു കൂടെ [അക്രമികളുടെ പക്ഷക്കാരൻ] ആക്കുകയും ചെയ്യരുതേ.
[الأعراف: 150]

(23) وَأَدْخِلْنَا فِي رَحْمَتِكَ وَأَنْتَ أَرْحَمُ الرَّاحِمِينَ

**നിന്റെ കാരുണ്യത്തിൽ ഞങ്ങളെ നീ പ്രവേശിപ്പിക്കുകയും ചെയ്യേണമേ ! നീയാകട്ടെ, കരുണ ചെയ്യുന്നവരിൽ ഏറ്റവും കരുണയുള്ളവനുമാകുന്നു. [الأعراف: 151]**

**(24) أَنْتَ وَلِيُّنَا فَاغْفِرْ لَنَا وَارْحَمْنَا وَأَنْتَ خَيْرُ الْغَافِرِينَ**

**നീ ഞങ്ങളുടെ കൈകാര്യകർത്താവത്രെ.**

അതിനാൽ, ഞങ്ങൾക്ക് നീ പൊറുത്തുതരുകയും, ഞങ്ങളോട് കരുണ ചെയ്യുകയും വേണമേ! നീയാകട്ടെ, പൊറുക്കുന്നവരിൽ വെച്ച് ഉത്തമനുമാകുന്നു.
[الأعراف: 155]

**(25)** رَبَّنَا لَا تَجْعَلْنَا فِتْنَةً لِلْقَوْمِ الظَّالِمِينَ* وَنَجِّنَا بِرَحْمَتِكَ مِنَ الْقَوْمِ الْكَافِرِينَ

ഞങ്ങളുടെ റബ്ബേ, ഞങ്ങളെ നീ (ഈ) അക്രമികളായ

ജനങ്ങൾക്ക് ഒരു കുഴപ്പ
(കാണിക്കാനുള്ള ഇട)
മാക്കരുതേ!. നിന്റെ
കാരുണ്യംകൊണ്ട് (ഈ)
അവിശ്വാസികളായ
ജനങ്ങളിൽ നിന്ന് ഞങ്ങളെ
രക്ഷപ്പെടുത്തുകയും
ചെയ്യേണമേ!
[يونس: 85، 86]

(26) فَاطِرَ السَّمَاوَاتِ وَالْأَرْضِ أَنْتَ وَلِيِّي فِي الدُّنْيَا وَالْآخِرَةِ تَوَفَّنِي مُسْلِمًا وَأَلْحِقْنِي بِالصَّالِحِينَ

ആകാശങ്ങളുടെയും
ഭൂമിയുടെയും
സൃഷ്ടികർത്താവേ! നീ,
ഇഹത്തിലും, പരത്തിലും
എന്റെ
രക്ഷാധികാരിയാകുന്നു.
എന്നെ നീ മുസ്ലിമായി
[കീഴൊതുക്കമുള്ളവനായി]
മരിപ്പിക്കേണമേ! എന്നെ
സജ്ജനങ്ങളിൽ
ചേർക്കുകയും ചെയ്യേണമേ!
[يوسف: 101]

(27) رَبِّ اجْعَلْنِي مُقِيمَ الصَّلَاةِ وَمِنْ ذُرِّيَّتِي رَبَّنَا
وَتَقَبَّلْ دُعَاءِ
എന്റെ റബ്ബേ, എന്നെ നീ നമസ്കാരം നിലനിറുത്തുന്നവനാക്കേണമേ! എന്റെ സന്തതികളിൽ നിന്നും നമസ്കാരം നിലനിറുത്തുന്നവരെ ഏർപ്പെടുത്തേണമേ! ഞങ്ങളുടെ റബ്ബേ! എന്റെ പ്രാർത്ഥന സ്വീകരിക്കുകയും വേണമേ!
[إبراهيم: 40]

(28) رَبَّنَا اغْفِرْ لِي وَلِوَالِدَيَّ وَلِلْمُؤْمِنِينَ يَوْمَ يَقُومُ الْحِسَابُ

ഞങ്ങളുടെ റബ്ബേ, എനിക്കും, എന്റെ മാതാപിതാക്കൾക്കും, സത്യവിശ്വാസികൾക്കും വിചാരണ നിലവിൽ വരുന്ന ദിവസം നീ പൊറുത്തു തരേണമേ!

[إبراهيم: 41]

(29) رَبِّ ارْحَمْهُمَا كَمَا رَبَّيَانِي صَغِيرًا

റബ്ബേ! അവർ രണ്ടാളും എന്നെ ചെറുപ്പ [പ്രായ]ത്തിൽ പരിപാലിച്ചു വളർത്തിയതുപോലെ, നീ അവരോട് കരുണ ചെയ്യേണമേ!
[الإسراء: 24]

(30) رَبِّ أَدْخِلْنِي مُدْخَلَ صِدْقٍ وَأَخْرِجْنِي مُخْرَجَ صِدْقٍ وَاجْعَلْ لِي مِنْ لَدُنْكَ سُلْطَانًا نَصِيرًا

എന്റെ റബ്ബേ! എന്നെ നീ സത്യത്തിന്റേതായ പ്രവേശനം

പ്രവേശിപ്പിക്കുകയും, സത്യത്തിന്റേതായ പുറപ്പാടു പുറപ്പെടുവിക്കുകയും ചെയ്യേണമേ! നിന്റെ പക്കൽനിന്നു എനിക്കു സഹായകമായ ഒരു (അധികൃത) ശക്തിയും നീ ഏർപ്പെടുത്തിത്തരേണമേ! [الإسراء: 80]

**(31)** رَبَّنَا آتِنَا مِنْ لَدُنْكَ رَحْمَةً وَهَيِّئْ لَنَا مِنْ أَمْرِنَا رَشَدًا

ഞങ്ങളുടെ റബ്ബേ! ഞങ്ങൾക്കു നിന്റെ പക്കൽ നിന്നു കാരുണ്യം നൽകേണമേ! ഞങ്ങളുടെ കാര്യത്തിൽ നീ ഞങ്ങൾക്കു നേർമ്മാർഗ്ഗം സജ്ജമാക്കിത്തരുകയും ചെയ്യേണമേ!
[الكهف: 10].

(32) رَبِّ اشْرَحْ لِي صَدْرِي . وَيَسِّرْ لِي أَمْرِي . وَاحْلُلْ عُقْدَةً مِّن لِّسَانِي . يَفْقَهُوا قَوْلِي
[طه:25،26,27,28
'എന്റെ റബ്ബേ! എന്റെ നെഞ്ച്

[ഹൃദയം] എനിക്കു നീ വിശാലപ്പെടുത്തിത്തരേണമേ! എന്റെ കാര്യം എനിക്കു എളുപ്പമാക്കിത്തരുകയും ചെയ്യേണമേ! 'എന്റെ നാവിൽനിന്നും നീ കെട്ടഴിച്ചു തരുകയും ചെയ്യേണമേ!- എന്നാലവർ [ജനങ്ങൾ] എന്റെ വാക്ക് ഗ്രഹിച്ചുകൊള്ളും.

(33) رَبِّ زِدْنِي عِلْمًا
[طه: 114

യഥാർത്ഥ രാജാവായ

അല്ലാഹു സർവ്വോന്നതനത്രെ! ഖുർആൻ - അതിന്റെ ബോധനം നിനക്കു പൂർണ്ണമായി നിർവ്വഹിക്കപ്പെടുന്നതിനു മുമ്പായി - നീ ധൃതിയിൽ ഓതരുത്. പറയുക: 'രക്ഷിതാവേ! നീ എനിക്ക് അറിവ് വർദ്ധിപ്പിച്ചു തരേണമേ!'

(34) لَا إِلَـهَ إِلَّا أَنْتَ سُبْحَانَكَ إِنِّي كُنْتُ مِنَ الظَّالِمِينَ

[الأنبياء: 87

(റബ്ബേ!) നീയല്ലാതെ ആരാധ്യനേ ഇല്ല; നീയെത്രയോ പരിശുദ്ധൻ! 'നിശ്ചയമായും, ഞാൻ അക്രമികളിൽപെട്ടവനായിരിക്കുന്നു!' എന്നു.

(35) رَبِّ لَا تَذَرْنِي فَرْدًا وَأَنْتَ خَيْرُ الْوَارِثِينَ

[الأنبياء: 89

'രക്ഷിതാവേ! നീ എന്നെ (പിൻതുടർച്ചക്കാരില്ലാതെ) ഒറ്റയായി വിട്ടുകളയരുതേ! നീ

അനന്തരമെടുക്കുന്നവരിൽ ഉത്തമനായിട്ടുള്ളവനാണ്.' എന്ന് അദ്ദേഹം തന്റെ റബ്ബിനെ വിളിച്ച [പ്രാർത്ഥിച്ച] സന്ദർഭം.

(36) رَبِّ أَنْزِلْنِي مُنْزَلًا مُبَارَكًا وَأَنْتَ خَيْرُ الْمُنْزِلِينَ
[المؤمنون: 29
'എന്റെ റബ്ബേ! അനുഗ്രഹീതമായ ഒരു താവളത്തിൽ, എന്നെ നീ ഇറക്കിത്തരേണമേ, നീ ഇറക്കിത്തരുന്നവരിൽ ഏറ്റവും

ഉത്തമനാണല്ലോ!' എന്നും പറയുക.

(37) رَبِّ أَعُوذُ بِكَ مِنْ هَمَزَاتِ الشَّيَاطِينِ * وَأَعُوذُ بِكَ رَبِّ أَنْ يَحْضُرُونِ
[المؤمنون: 97، 98
'എന്റെ റബ്ബേ! പിശാചുക്കളുടെ ദുർബോധനങ്ങളിൽനിന്ന് ഞാൻ നിന്നോടു രക്ഷതേടുന്നു;'അവർ, എന്റെ അടുക്കൽ സന്നിഹിതരാകുന്നതിൽ

നിന്നും - റബ്ബേ - ഞാൻ നിന്നോട് രക്ഷതേടുന്നു.'

(38) رَبَّنَا آمَنَّا فَاغْفِرْ لَنَا وَارْحَمْنَا وَأَنْتَ خَيْرُ الرَّاحِمِينَ
[المؤمنون: 109]
ഞങ്ങളുടെ റബ്ബേ! ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു; ആകയാൽ നീ ഞങ്ങൾക്ക് പൊറുത്തുതരുകയും, ഞങ്ങൾക്ക് കരുണചെയ്യുകയും വേണമേ! നീ കരുണചെയ്യുന്നവരിൽ

ഏറ്റവും ഉത്തമനാണല്ലോ!

(39) رَبِّ اغْفِرْ وَارْحَمْ وَأَنْتَ خَيْرُ الرَّاحِمِينَ
[المؤمنون: 118].
'എന്റെ റബ്ബേ! പൊറുത്തുതരുകയും, കാരുണ്യം നൽകുകയും ചെയ്യേണമേ! നീ കരുണചെയ്യുന്നവരിൽ ഏറ്റവും ഉത്തമനാണല്ലോ!

(40) رَبَّنَا اصْرِفْ عَنَّا عَذَابَ جَهَنَّمَ إِنَّ عَذَابَهَا كَانَ غَرَامًا * إِنَّهَا سَاءَتْ مُسْتَقَرًّا وَمُقَامًا

[الفرقان: 65، 66

'ഞങ്ങളുടെ റബ്ബേ, നരകശിക്ഷ ഞങ്ങളിൽ നിന്ന് ഒഴിവാക്കിത്തരേണമേ! നിശ്ചയമായും അതിന്റെ ശിക്ഷ ഒരു തീരാനഷ്ടമാകുന്നു:-'നിശ്ചയമായും അത് [നരകം] വളരെ ചീത്തയായ താവളവും പാർപ്പിടവും തന്നെയാണ്!'

رَبَّنَا هَبْ لَنَا مِنْ أَزْوَاجِنَا وَذُرِّيَّاتِنَا قُرَّةَ (41)
أَعْيُنٍ وَاجْعَلْنَا لِلْمُتَّقِينَ إِمَامًا
[الفرقان: 74
'ഞങ്ങളുടെ റബ്ബേ, ഞങ്ങളുടെ ഭാര്യമാരിൽനിന്നും, സന്തതികളിൽനിന്നും ഞങ്ങൾക്കു നീ കൺകുളിർമ്മ (മനസ്സന്തോഷം) പ്രദാനം ചെയ്യേണമേ! ഞങ്ങളെ ഭയഭക്തൻമാർക്ക്മുമ്പൻമാരാക്കുക(മാതൃകയാക്കുക)യും ചെയ്യേണമേ!!'

وَاجْعَلْ لِي لِسَانَ صِدْقٍ فِي الْآخِرِينَ • (42)
وَاجْعَلْنِي مِنْ وَرَثَةِ جَنَّةِ النَّعِيمِ
[الشعراء: 84، 85
'പിൽക്കാലക്കാരിൽ എനിക്ക് സൽകീർത്തി ഉണ്ടാക്കിത്തരുകയും ചെയ്യേണമേ!"എന്നെ സുഖാനന്ദത്തിന്റെസ്വർഗ്ഗാവകാശികളിൽ ആക്കിത്തരുകയും വേണമേ!'

وَلَا تُخْزِنِي يَوْمَ يُبْعَثُونَ • يَوْمَ لَا يَنْفَعُ (43)
مَالٌ وَلَا بَنُونَ * إِلَّا مَنْ أَتَى اللَّهَ بِقَلْبٍ سَلِيمٍ

[الشعراء: 87 - 89]
'അവർ (മനുഷ്യർ) ഉയർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം, എന്നെ അപമാനത്തിലാക്കരുതേ!-'അതായത്: സ്വത്താകട്ടെ, മക്കളാകട്ടെ ഉപകരിക്കാത്ത ദിവസം;- 'നിർദ്ദോഷമായ (അന്യൂനമായ) ഹൃദയവുമായി അല്ലാഹുവിങ്കൽ ചെന്നവർക്കൊഴികെ (മറ്റാർക്കും ഉപകരിക്കാത്ത ദിവസം).'

(44) رَبِّ إِنِّي ظَلَمْتُ نَفْسِي فَاغْفِرْ لِي
[القصص: 16
'എന്റെ റബ്ബേ! ഞാൻ എന്നോടു തന്നെ അക്രമം പ്രവർത്തിച്ചിരിക്കുന്നു. അതുകൊണ്ടു എനിക്കു പൊറുത്തു തരേണമേ!' ആകയാൽ, അവൻ [റബ്ബ്] അദ്ദേഹത്തിന് പൊറുത്തുകൊടുത്തു. നിശ്ചയമായും, അവൻ വളരെ പൊറുക്കുന്നവനും,

കരുണാനിധിയുമത്രെ.

(45) رَبِّ نَجِّنِي مِنَ الْقَوْمِ الظَّالِمِينَ
[القصص: 21
'എന്റെ റബ്ബേ! അക്രമികളായ ജനങ്ങളിൽനിന്ന് എന്നെ നീ രക്ഷപ്പെടുത്തേണമേ!'

(46) رَبِّ إِنِّي لِمَا أَنْزَلْتَ إِلَيَّ مِنْ خَيْرٍ فَقِيرٌ
[القصص: 24
'എന്റെ രക്ഷിതാവേ! എന്റെ നേരെ ഗുണമായിട്ടുള്ള വല്ലതും

നീ ഇറക്കിത്തരുന്നതിന് നിശ്ചയമായും ഞാൻ ആവശ്യക്കാരനാണേ!'

(47) رَبِّ انْصُرْنِي عَلَى الْقَوْمِ الْمُفْسِدِينَ
[العنكبوت: 30
എന്റെ രക്ഷിതാവേ, (ഈ) നാശകാരികളായ ജനങ്ങളുടെ മേൽ എന്നെ നീ സഹായിക്കണേ!'

(48) رَبِّ هَبْ لِي مِنَ الصَّالِحِينَ

[الصافات: 100

'എന്റെ റബ്ബേ, നീ എനിക്കു സദ്വൃത്തന്മാരിൽ പെട്ടവരെ പ്രദാനം ചെയ്യേണമേ!

(49) رَبَّنَا وَسِعْتَ كُلَّ شَيْءٍ رَحْمَةً وَعِلْمًا فَاغْفِرْ لِلَّذِينَ تَابُوا وَاتَّبَعُوا سَبِيلَكَ وَقِهِمْ عَذَابَ الْجَحِيمِ

[غافر: 7

ഞങ്ങളുടെ രക്ഷിതാവേ! കാരുണ്യം കൊണ്ടും, അറിവുകൊണ്ടും നീ എല്ലാ

വസ്തുക്കൾക്കും
വിശാലമാക്കിയിരിക്കുന്നു.
[നിന്റെ കാരുണ്യവും അറിവും
എല്ലാറ്റിനും വിശാലമാണ്]
അതു കൊണ്ട്
പശ്ചാത്തപിക്കുകയും നിന്റെ
മാർഗം പിൻപറ്റുകയും
ചെയ്തവർക്ക് നീ
പൊറുത്തുകൊടുക്കുകയും,
ജ്വലിക്കുന്ന നരകശിക്ഷയിൽ
നിന്ന് അവരെ നീ
കാത്തുകൊടുക്കുകയും
ചെയ്യേണമേ!

رَبَّنَا وَأَدْخِلْهُمْ جَنَّاتِ عَدْنٍ الَّتِي وَعَدْتَهُمْ (50)
وَمَنْ صَلَحَ مِنْ آبَائِهِمْ وَأَزْوَاجِهِمْ وَذُرِّيَّاتِهِمْ إِنَّكَ
أَنْتَ الْعَزِيزُ الْحَكِيمُ * وَقِهِمُ السَّيِّئَاتِ وَمَنْ تَقِ
السَّيِّئَاتِ يَوْمَئِذٍ فَقَدْ رَحِمْتَهُ وَذَلِكَ هُوَ الْفَوْزُ
الْعَظِيمُ
[غافر: 8، 9

ഞങ്ങളുടെ രക്ഷിതാവേ! നീ അവർക്ക് വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിരവാസത്തിന്റെ സ്വർഗങ്ങളിൽ അവരെ നീ പ്രവേശിപ്പിക്കുകയും

ചെയ്യേണമേ! അവരുടെ
പിതാക്കൾ, ഇണകൾ [
ഭാര്യാഭർത്താക്കൾ ]
സന്തതികൾ എന്നിവരിൽ
നിന്ന്
നന്നായിത്തീർന്നവരേയും
(പ്രവേശിപ്പിക്കേണമേ )
നിശ്ചയമായും, നീയത്രെ,
അഗാധജ്ഞനായ
പ്രതാപശാലി.അവരെ നീ
തിന്മകളിൽ നിന്ന് കാക്കുകയും
ചെയ്യേണമേ! അന്നത്തെ
ദിവസം [ ക്വിയാമത്തു നാളിൽ
] നീ ഏതൊരുവനെ

തിന്മകളിൽ നിന്ന്
കാക്കുന്നുവോ അവനു
തീർച്ചയായും നീ കരുണ
ചെയ്തു. അതു തന്നെയാണ്
മഹത്തായ ഭാഗ്യവും!

(51) رَبَّنَا اكْشِفْ عَنَّا الْعَذَابَ إِنَّا مُؤْمِنُونَ
[الدخان: 12]
ഞങ്ങളുടെ രക്ഷിതാവേ,
ഞങ്ങളിൽനിന്നു ശിക്ഷ
ഒഴിവാക്കിത്തരേണമേ!
നിശ്ചയമായും, ഞങ്ങൾ
വിശ്വസിക്കുന്നവരാണ്'.

(52) رَبِّ أَوْزِعْنِي أَنْ أَشْكُرَ نِعْمَتَكَ الَّتِي أَنْعَمْتَ عَلَيَّ وَعَلَى وَالِدَيَّ وَأَنْ أَعْمَلَ صَالِحًا تَرْضَاهُ وَأَصْلِحْ لِي فِي ذُرِّيَّتِي إِنِّي تُبْتُ إِلَيْكَ وَإِنِّي مِنَ الْمُسْلِمِينَ

[الأحقاف: 15

**എന്റെ റബ്ബേ! എന്റെ മേലും, എന്റെ മാതാപിതാക്കളുടെ മേലും നീ ചെയ്തു തന്നിട്ടുള്ള നിന്റെ അനുഗ്രഹത്തിനു നന്ദി ചെയ്‌വാനും, നീ തൃപ്തിപ്പെടുന്ന സൽകർമ്മം പ്രവർത്തിക്കുവാനും എനിക്ക്**

നീ പ്രചോദനം നൽകേണമേ! എന്റെ സന്തതികളിൽ എനിക്ക് നീ നന്മ വരുത്തിത്തരുകയും വേണമേ! നിശ്ചയമായും, ഞാൻ നിന്റെ അടുക്കലേക്കു പശ്ചാത്തപിച്ചു മടങ്ങിയിരിക്കുന്നു; ഞാൻ 'മുസ്‌ലിം'കളിൽ പെട്ടവനാകുന്നു.'

**(53)** رَبَّنَا اغْفِرْ لَنَا وَلِإِخْوَانِنَا الَّذِينَ سَبَقُونَا بِالْإِيمَانِ وَلَا تَجْعَلْ فِي قُلُوبِنَا غِلًّا لِلَّذِينَ آمَنُوا رَبَّنَا إِنَّكَ رَءُوفٌ رَحِيمٌ

[الحشر: 10]
ഞങ്ങളുടെ റബ്ബേ,
ഞങ്ങൾക്കും,
സത്യവിശ്വാസത്തോടെ
ഞങ്ങൾക്കു
മുൻകഴിഞ്ഞുപോയിട്ടുള്ള
ഞങ്ങളുടെ
സഹോദരങ്ങൾക്കും നീ
പൊറുത്തുതരേണമേ!
'സത്യവിശ്വാസം
സ്വീകരിച്ചവരോടു ഞങ്ങളുടെ
ഹൃദയങ്ങളിൽ ഒരു
വിദ്വേഷവും (അഥവാ പകയും)
ഉണ്ടാക്കരുതേ! ഞങ്ങളുടെ

റബ്ബേ! നിശ്ചയമായും നീ വളരെ കൃപയുള്ളവനാണ്, കരുണാനിധിയാണ്'.

(54) رَبَّنَا عَلَيْكَ تَوَكَّلْنَا وَإِلَيْكَ أَنَبْنَا وَإِلَيْكَ الْمَصِيرُ
[الممتحنة: 4]
'ഞങ്ങളുടെ റബ്ബേ, നിന്റെമേൽ ഞങ്ങൾ ഭരമേൽപ്പിച്ചു; നിന്റെ അടുക്കലേക്ക് തന്നെ ഞങ്ങൾ (വിനയപ്പെട്ടു) മടങ്ങുകയും ചെയ്തിരിക്കുന്നു; നിങ്കലേക്ക് തന്നെയാണ് തിരിച്ചെത്താലും.

(55) رَبَّنَا لَا تَجْعَلْنَا فِتْنَةً لِلَّذِينَ كَفَرُوا وَاغْفِرْ
لَنَا رَبَّنَا إِنَّكَ أَنْتَ الْعَزِيزُ الْحَكِيمُ
[الممتحنة: 5
'ഞങ്ങളുടെ റബ്ബേ, അവിശ്വസിച്ചതായ ആളുകൾക്ക് ഞങ്ങളെ നീ പരീക്ഷണ (പാത്ര)മാക്കരുതേ! ഞങ്ങൾക്ക് പൊറുത്തുതരികയും ചെയ്യേണമേ- ഞങ്ങളുടെ റബ്ബേ! നിശ്ചയമായും നീ തന്നെയാണ്

അഗാധജ്ഞനായ പ്രതാപശാലി.'

(56) رَبَّنَا أَتْمِمْ لَنَا نُورَنَا وَاغْفِرْ لَنَا إِنَّكَ عَلَى كُلِّ شَيْءٍ قَدِيرٌ
[التحريم: 8

'ഞങ്ങളുടെ റബ്ബേ, ഞങ്ങൾക്ക് ഞങ്ങളുടെ പ്രകാശം പൂർത്തീകരിച്ചു തരേണമേ! ഞങ്ങൾക്ക് പൊറുത്തു തരുകയും വേണമേ! നിശ്ചയമായും നീ എല്ലാ കാര്യത്തിനും

കഴിവുള്ളവനാകുന്നു.'

(57) رَبِّ ابْنِ لِي عِنْدَكَ بَيْتًا فِي الْجَنَّةِ
[التحريم: 11]
എന്റെ റബ്ബേ, എനിക്ക് നിന്റെ അടുക്കൽ സ്വർഗത്തിൽ ഒരു വീട് സ്ഥാപിച്ചു തരേണമേ!

(58) رَبِّ اغْفِرْ لِي وَلِوَالِدَيَّ
[نوح: 28]
'എന്റെ റബ്ബേ, എനിക്കും,

എന്റെ മാതാപിതാക്കൾക്കും പൊറുത്തുതരേണമേ.